






❀ നിരീക്ഷണം

കെ. രാജേശ്വരി


**മഴനൃത്തത്തെ എതിർത്തവരെ മന്ദബുദ്ധികളും വിഡ്ഢികളുമാക്കി ചിത്രീകരിച്ച സക്കറിയ അഭിനവ ഇട്ടിക്കണ്ടപ്പൻതന്നെ**

# ഇട്ടിക്കണ്ടപ്പനെക്കൊണ്ട് എന്തുണ്ടു പ്രയോജനം?

മെയ് 11നും 12നുമിടക്കുള്ള രാത്രിയിലാണ് എറണാകുളം ജില്ലയിൽ ചെല്ലാനം പഞ്ചായത്തിലെ കുതിരക്കൂർ ദ്വീപിൽ മഴനൃത്തം എന്ന ഓമനപ്പേരോടെ ആഭാസനൃത്തം അരങ്ങേറിയത്. രൂക്ഷമായ കുടിവെള്ളക്ഷാമം നിലനിൽക്കുന്ന ചെല്ലാനത്ത് 14,000 ലിറ്റർ ശുദ്ധജലമാണ് മഴനൃത്തത്തിനായി പാഴാക്കിയത്. പച്ചവെള്ളത്തേക്കാൾ സുലഭമായിരുന്നു വിദേശ മദ്യം.

മെയ് 13ാം തീയതി മിക്കവാറും പത്രങ്ങളും നനഞ്ഞാട്ടത്തെപ്പറ്റി വെണ്ടക്ക നിരത്തിയപ്പോൾ പത്തുലക്ഷവും ഏഴരലക്ഷവും പ്രചാരമുള്ള നമ്മുടെ ദേശീയപത്രങ്ങൾ അദ്ഭുതകരമാംവിധം മൗനം അവലംബിച്ചു. പശ്ചിമ കൊച്ചിയെ സെക്സ് ടൂറിസം മേഖലയാക്കി മാറ്റാനുള്ള ആസൂത്രിതമായ പദ്ധതിയുടെ ഭാഗമാണ് ചെല്ലാനം പഞ്ചായത്തിലെ കുതിരക്കൂർക്കരി ദ്വീപിൽ കഴിഞ്ഞദിവസം അരങ്ങേറിയ മഴനൃത്തമെന്ന് യുവജനവേദി ജില്ലാ കമ്മിറ്റി ആരോപിച്ചു എന്ന വാർത്ത ലോക്കൽ പേജിൽ ഏറ്റവും അപ്രധാനസ്ഥാനത്ത് മൂന്ന് സെൻറീമീറ്റർ ദൈർഘ്യത്തിൽ പ്രസിദ്ധീകരിക്കാൻ *മലയാള മനോരമ* സൗമനസ്യം കാണിച്ചു. *മാതൃഭൂമി* അത്രപോലും ധൈര്യപ്പെട്ടില്ല. വമ്പൻ പരസ്യദാതാക്കളായ കാസിനോ ഹോട്ടൽസ് ഗ്രൂപ്പാണ് മഴനൃത്തത്തിൻെറ സംഘാടകർ. മഴനൃത്തം മഹാശ്ചര്യം, നമുക്കുകിട്ടണം പരസ്യം!

സ്വകാര്യ ഹോട്ടലുകളും മറ്റും സംഘടിപ്പിക്കുന്ന വിനോദനൃത്തപരിപാടികളുമായി സംസ്ഥാന ടൂറിസംവകുപ്പിന് ബന്ധമൊന്നുമില്ലെന്ന മന്ത്രി കെ.വി. തോമസിൻെറ പ്രസ്താവന മെയ് 14ന് ഉൾപ്പേജിൽ സാമാന്യം പ്രാധാന്യത്തോടെ *മനോരമ* പ്രസിദ്ധീകരിച്ചപ്പോൾ മന്ത്രിയുടെ പ്രസ്താവനയും കാത്തലിക് യൂത്ത് മൂവ്മെൻറിൻെറ പ്രതിഷേധക്കുറിപ്പും *മാതൃഭൂമി* ലോക്കൽപേജിൽ തള്ളി.

മഴ നനയണോ വേണ്ടയോ? എന്ന തികച്ചും നിർദോഷമായ ഒരു ചോദ്യം മെയ് 15ൻെറ 'മെട്രോ മനോരമ' എയ്തുവിട്ടു. സ്വകാര്യ ഭൂമിയിൽ കൃത്രിമ മഴ പെയ്യിച്ച് നൃത്തം ചെയ്താൽ അത് നമ്മുടെ സംസ്കാരത്തോടുള്ള വെല്ലുവിളിയാകുമോ?, ജലസാക്ഷരതക്ക് എതിർപാഠമാകുമോ?, അതോ ആഹ്ലാദത്തിൻെറ സ്വതന്ത്രമായ പ്രകാശനമാണോ അത്? എന്നീ ഉപചോദ്യങ്ങളും ഉന്നയിച്ചു. ആദ്യത്തെ രണ്ട് ഉപചോദ്യത്തിനും "അല്ല" എന്നും മൂന്നാമത്തേതിന് "അതെ" എന്നുമുള്ള ഉത്തരമാണ് പത്രം പ്രതീക്ഷിക്കുന്നതെന്ന് വ്യക്തം.

ഉത്തരം പറയാൻ സർവഥാ യോഗ്യരായ അഞ്ചു പുമാന്മാരെയും കണ്ടുപിടിച്ചു, ദൈവാധീനമെന്നു പറയട്ടെ അഞ്ചുപേരും പുരുഷന്മാർ. "വിശുദ്ധന്മാരുടെ സർവസഭകളിലും എന്നപോലെ സ്ത്രീകൾ സഭായോഗങ്ങളിലും മിണ്ടാതിരിക്കട്ടെ; ന്യായപ്രമാണവും പറയുന്നതുപോലെ കീഴടങ്ങിയിരിപ്പാനല്ലാതെ സംസാരിപ്പാൻ അവർക്ക് അനുവാദമില്ല" (1കൊരിന്ത്യർ 13;34) എന്നാണല്ലോ ദൈവവചനം. ഫാഷൻമോഡൽ കോ-ഓർഡിനേറ്റർ, സിനിമാ കാമറാമാൻ, ഹെയർ സ്റ്റൈലിസ്റ്റ് (ക്ഷുരകൻ?) സാമൂഹിക പ്രവർത്തകൻ, ഫാഷൻ ഫോട്ടോഗ്രാഫർ എന്നിവരാണ് *മനോരമ* കണ്ടെത്തിയ പഞ്ചമഹാപ്രതിഭകൾ. നനഞ്ഞാട്ടം നടത്തിയതിലും കുടിവെള്ളം പാഴാക്കിയതിലും തെറ്റൊന്നുമില്ലെന്ന് ഫാഷൻ മോഡൽ കോ-ഓർഡിനേറ്റർ, മഴനൃത്തം കാലഘട്ടത്തിൻെറ ആവശ്യമെങ്കിലും ശുദ്ധജലം ചെലവാക്കിയത് ശരിയല്ലെന്ന് ഛായാഗ്രാഹകനും കേശാലങ്കാരകനും, ആഭാസനൃത്തം അംഗീകരിക്കാനാവില്ലെന്ന് സാമൂഹികപ്രവർത്തകൻ, നനഞ്ഞാട്ടം നടത്തിയില്ലെങ്കിലും കുഴപ്പമില്ലായിരുന്നുവെന്ന് ഫാഷൻ ഫോട്ടോഗ്രാഫർ.

മെയ് 16 ആകുമ്പോഴേക്കും മന്ത്രി തോമസ് നിലപാട് അൽപമൊന്നു മാറ്റി. അമേരിക്കയിലെ ഭീകരാക്രമണം, അഫ്ഗാൻ യുദ്ധം, ഗുജറാത്ത് കലാപം എന്നിവ മൂലം രാജ്യത്തെ ഹോട്ടൽ വ്യവസായം തകർച്ചയിലാണെന്നും അതിൽനിന്ന് രക്ഷ നേടാനാണ് മഴനൃത്തവും 'മറ്റും' സംഘടിപ്പിക്കാൻ ഹോട്ടലുകാർ തയാറാകുന്നതെന്നും മന്ത്രി പറഞ്ഞു. മഴയേ പെയ്യാത്ത ദുബൈയിൽ ആകാമെങ്കിൽ ചെല്ലാ

നത്തുമാകാം. ദുബൈയിൽ ഉള്ളതുകൊണ്ട് ജമാഅത്ത് കൗൺസിലിനോ കാന്തപുരം മുസ്‌ലിയാർക്കോ ഇനി എതിർക്കാനുമാകില്ല.

നനഞ്ഞാട്ടമുയർത്തിയ വിവാദം കെട്ടടങ്ങാൻ തുടങ്ങുമ്പോഴാണ് കഥാകൃത്തും മഹാബുദ്ധിജീവിയുമായ സക്കറിയ 'കുതിരക്കൂറിലെ മഴനൃത്തവും ബുദ്ധിമാന്ദ്യവും' എന്ന ലേഖനവുമായി (*മലയാള മനോരമ*, മെയ് 21) രംഗത്തെത്തുന്നത്. കുതിരക്കൂർ ദ്വീപിൽ നടന്ന മഴനൃത്തത്തെ വിവാദമാക്കിത്തീർത്ത (കു)ബുദ്ധികളെ സാംസ്കാരികമായ ബുദ്ധിമാന്ദ്യത്തിനൊരു ജ്ഞാനപീഠ സമ്മാനമുണ്ടെങ്കിൽ അതിന് നിർദേശിക്കണമെന്നാണ് കറിയാച്ചൻെറ വിദഗ്ധാഭിപ്രായം.

നാലാളു പറയുന്നതിനും ചിന്തിക്കുന്നതിനുമൊക്കെ എതിരു പറയുന്ന കലയുടെ ഉപജ്ഞാതാവ് യശഃശ്ശരീരനായ എം.പി നാരായണപിള്ളയാണ്. ഇതാണ് മലയാളത്തിലെ പുല്ലുവഴിച്ചിട്ട. നല്ല വഴിയല്ലെങ്കിൽ പുല്ലുവഴി എന്നൊരു ചൊല്ലുതന്നെയുണ്ട് മധ്യകേരളത്തിൽ. പണ്ട് (1984) മഹാരാഷ്ട്ര ഉപ മുഖ്യനായിരുന്ന രാമറാവു അദിക് ഹാനോവറിലേക്കുള്ള യാത്രാമധ്യേ മദ്യപിച്ച് മദോന്മത്തനായി എയർ ഹോസ്റ്റസിനെ കയറിപ്പിടിച്ച സംഭവമുണ്ടായപ്പോൾ നാണപ്പൻ മാത്രമാണ് അദികിനെ പിന്തുണച്ചത്. നാണപ്പജിയുടെ അഭിപ്രായത്തിൽ ഉഡുപ്പി ഹോട്ടലിലെ സപ്ലയർപയ്യന്മാർ ചെയ്യുന്ന ജോലിയേയുള്ളൂ എയർ ഹോസ്റ്റസുമാർക്കും. അപ്പോൾപ്പിന്നെ കനത്ത ശമ്പളം കൊടുത്ത് ഈ ചരക്കുകളെ ജോലിക്ക് വെച്ചിരിക്കുന്നത് യാത്രക്കാർക്ക് കയറിപ്പിടിക്കാൻ വേണ്ടികൂടിയാണ്!

പുല്ലുവഴിക്കാരൻേറതുപോലെ നിഷ്കളങ്കമല്ല ഉരുളികുന്നത്തുകാരൻെറ മനസ്സിലിരിപ്പ്. സ്വയം ബുദ്ധിജീവിയായി അഭിനയിച്ച് മറ്റുള്ളവരെ വിഡ്ഢികളാക്കുന്ന ഒരു അഭിനവ ഇട്ടിക്കണ്ടപ്പൻ. തനിക്കിഷ്ടമില്ലാത്തവരെ മൊത്തം ഫാഷിസ്റ്റുകളായി മുദ്രകുത്തി ആക്ഷേപിക്കാനാണ് കറിയാച്ചനിഷ്ടം. ഇര ആരുമാകാം -യേശുദാസോ, അടൂർ ഗോപാലകൃഷ്ണനോ, ആനന്ദോ, വിജയനോ, ബാലചന്ദ്രനോ, കാർത്തികേയനോ ആരും. (നമ്പൂരാരുടെ സംഘക്കളിയിലെ വിദൂഷക കഥാപാത്രമായ ഇട്ടിക്കണ്ടപ്പനോട് തന്നെ ഉപമിച്ചത് രാജേശ്വരിയുടെ സവർണ ഫാഷിസ്റ്റ്മൂരാച്ചി മനഃസ്ഥിതികൊണ്ടാണെന്നും കപട സദാചാരത്തിൻെറ കാര്യത്തിൽ ഹിന്ദു, മുസ്‌ലിം ഫാഷിസ്റ്റുകൾ ഒറ്റക്കെട്ടായതുകൊണ്ടാണ് *മാധ്യമം ആഴ്ചപ്പതിപ്പ്* ഈ ലേഖനം പ്രസിദ്ധീകരിച്ചതെന്നും കറിയാച്ചൻ തിരിച്ചടിക്കും, തീർച്ച).

ലോക മുതലാളിത്തത്തിൻെറ കുഴലൂത്തുകാരനുമാകുന്നു സക്കറിയ. എറണാകുളം സെൻറ് തെരേസാസിലെ കുബേരകുമാരിമാരുടെ നഗ്നചിത്രങ്ങൾ ഇൻറർനെറ്റിൽ വന്നപ്പോൾ കറിയാച്ചൻ കഠിനമായി ഞെട്ടി. പെൺകിടാങ്ങളുടെ കൗമാരചാപല്യത്തെ ലോകസമക്ഷം അപഹാസ്യമാക്കിയ നമ്മുടെ മാധ്യമസംസ്കാരത്തെ അപലപിച്ചു, മുറിവേറ്റ മനുഷ്യപുത്രിമാരെപ്പറ്റി പരിതപിച്ചു, മറ്റുള്ളവർക്കുവേണ്ടി അവരോട് മാപ്പു ചോദിക്കുകയും ചെയ്തു. എന്നാൽ, അതേ കോളേജിലെ ദലിത് വിദ്യാർഥിനികളെ സവർണരിൽനിന്ന് മാറ്റിപ്പാർപ്പിച്ചപ്പോൾ, ആ വിവരം മാതൃഭൂമിയും മനോരമയും ഒഴികെയുള്ള പത്രങ്ങൾ റിപ്പോർട്ട് ചെയ്തപ്പോൾ കറിയാച്ചന് ഒരു വികാരവുമുണ്ടായില്ല. ഒരു വരിപോലും ആ കനകതൂലികയിൽനിന്ന് ഉതിർന്ന് വീണതുമില്ല.

മധ്യതിരുവിതാംകൂറുകാരൻെറ ആഞ്ഞബുദ്ധിയാണ് മഴനൃത്തലേഖനത്തിലുമുള്ളത്. സിനിമയിലുണ്ടല്ലോ മഴനൃത്തം? കേരളത്തെ സംബന്ധിച്ചിടത്തോളം സിനിമയേക്കാൾ നൂറുമടങ്ങ് പ്രാധാന്യമുള്ള വ്യവസായമാണ് ടൂറിസമെന്നിരിക്കെ ടൂറിസത്തിലെ മഴനൃത്തം എങ്ങനെ ആഭാസമാകും എന്നാണ് സക്കറിയയുടെ സംശയം. മാധ്യമങ്ങളടക്കമുള്ള മേഖലകളിൽ ചില മലയാളികൾ പ്രദർശിപ്പിക്കുന്ന വിചിത്രമായ അപകർഷബോധമാണ് സിനിമാമഴയെ നല്ലതാക്കുന്നതും ടൂറിസംമഴയെ മോശമാക്കുന്നതും എന്നദ്ദേഹം വിലയിരുത്തുന്നു. ''....ടൂറിസം പരദേശികൾക്കുവേണ്ടിയാണ്. അവർ ലക്ഷക്കണക്കിന് രൂപ ചെലവഴിച്ചാണ് കേരളത്തിലെത്തുന്നത്. അവർ അനുഭവിക്കുന്ന സുഖസൗകര്യങ്ങൾ നമുക്ക് കൈയടക്കാൻ എളുപ്പമല്ല. അവരുടെ ശൈലികൾ കാണുമ്പോൾ നമ്മിൽ ചിലർക്ക് അന്യതാബോധവും അസ്വസ്ഥതയും എല്ലാമുണ്ടാകുന്നു. ഈ വ്യസനം ഉണ്ടാക്കുന്ന വർഗസമരപരമായ നഷ്ടബോധവും അപകർഷതയുമാണ് ടൂറിസത്തിൻെറ മഴനൃത്തത്തെ സംസ്കാരരഹിതമായും സിനിമയുടെ മഴനൃത്തത്തെ നമ്മുടെ പ്രിയപ്പെട്ട മോഹിനിയാട്ടിൻകുട്ടിയായും കാണുന്ന മനഃശാസ്ത്രത്തിൻെറ താക്കോൽ. അൽപം വർഗീയതകൂടി കലർത്തിയാൽ മലയാളത്തനിമ പൂർത്തിയായി''.

കുതിരക്കൂർ ദ്വീപിൽ മഴനൃത്തമാടിയവരിലും കാഴ്ചക്കാരിലും വിരലിലെണ്ണാവുന്ന പേരേയുണ്ടായിരുന്നുള്ളൂ, വിദേശികൾ. മുക്കാലേമുണ്ടാണിയും 'വർഗസമരപരമായി' ദേശീയ ബൂർഷ്വാസിയുടെ പ്രതിനിധികൾ തന്നെ. വിദേശ ടൂറിസ്റ്റുകൾക്കായി ബാർ ലൈസൻസു കൊടുക്കുന്നു, മസാജ്പാർലറുകൾ തുറക്കുന്നു. രണ്ടിടത്തും പറ്റുപടിക്കാർ സ്വദേശികൾ. ഇതാണ് സാക്ഷാൽ മലയാളത്തനിമ.

നൃത്തമില്ലാത്ത, കല്ലിച്ച സമൂഹമാണ് കേരളമെന്നും ഇവിടെ മനുഷ്യർക്ക് വരിഞ്ഞുമുറുക്കിയ മസിലുകളേയുള്ളൂ വെന്നും സക്കറിയ നിരീക്ഷിക്കുന്നു. ''... കുതിരക്കൂറിലെ മഴനൃത്തത്തെപ്പറ്റി മുറുമുറുക്കുകയും പല്ലുകടിക്കുകയും ചെയ്യുന്നതിൽ ആ പഴയ യാഥാസ്ഥിതികത്വവും കൂട്ടുചേരുന്നുണ്ട്; അനങ്ങാപ്പിത്തങ്ങളുടെ ക്രോധം. എനിക്ക് നൃത്തം ചെയ്യാൻ വയ്യ, പിന്നെ നീയെങ്ങനെ നൃത്തംചെയ്യാൻ ധൈര്യപ്പെടുന്നു എന്ന ക്ഷോഭം.'' കള്ളുകുടിച്ചു നൃത്തംവെക്കുന്നതോടെ കല്ലിച്ച സമൂഹം കുറേശ്ശ അലിയുമെന്ന് പ്രത്യാശിക്കുക. സാമൂഹിക, നരവംശശാസ്ത്രങ്ങൾക്ക് സക്കറിയയുടെ അമൂല്യ സംഭാവന!

''ഓരോ ദിവസവും പത്തോളം മലയാളികളെ -ചിലപ്പോൾ മുഴുവൻ കുടുംബങ്ങളെ- അരച്ചുവധിക്കുന്ന കേരളീയ ട്രാഫിക് സംസ്കാരവും ഇവർക്ക് ഭീഷണിയല്ല. കോടിക്കണക്കിന് ജീവിതങ്ങൾ താറുമാറാക്കുന്ന ബന്ദ്സംസ്കാരവും ഭീഷണിയല്ല. സ്ത്രീ പീഡന സംസ്കാരവുമല്ല, അഴിമതിസംസ്കാരവുമല്ല, മണൽവാരൽ സംസ്കാരവുമല്ല! മഴനൃത്തമാണ് ഇന്നത്തെ കേരളം അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ പ്രതിസന്ധി! എന്തൊരു പമ്പരവിഡ്ഢികൾ!'' -കറിയാച്ചൻെറ ധർമരോഷം തിളച്ചുപൊന്തുകയാണ്.

നനഞ്ഞാട്ടത്തിലെ അപകടം മനസ്സിലാക്കാൻ കറിയാച്ചൻെറ അതിബുദ്ധിയൊന്നും വേണ്ട, രണ്ടുനേരം അരിഭക്ഷണം കഴിച്ചാലുണ്ടാകുന്ന മിതമായ സാമാന്യബുദ്ധി ധാരാളം മതി. മഴനൃത്തം രോഗമല്ല, രോഗലക്ഷണമാണ്. സെക്സ്ടൂറിസത്തിൻെറ വാതായനങ്ങളാണ് തോമസ് മാഷും ലീഡർമക്കളും പരിവാരങ്ങളും തുറന്നിടുന്നത്. ടൂറിസത്തിൻെറ മറവിൽ വ്യഭിചാരമാണ് ഇനിയിവിടെ തഴച്ചുവളരുക. കേരളം മറ്റൊരു തായ്‌ലാൻേറാ ഫിലിപ്പീൻസോ ആകാൻ വലിയ താമസമുണ്ടാകില്ല. ബന്ദും അഴിമതിയും സ്ത്രീപീഡനവും മണൽവാരലുമൊന്നും കേരളീയ സമൂഹത്തിന് ഭീഷണിയല്ലെന്ന് നനഞ്ഞാട്ടത്തെ എതിർക്കുന്നവരാരും പറഞ്ഞിട്ടില്ല. പക്ഷേ, ഇവയേക്കാളൊക്കെ എത്രയോ വലിയ ഭീഷണിയാണ് ഇൻറർനെറ്റിൽ സക്കറിയ എഴുതുന്ന തെറിക്കഥകൾ. പിന്നെ, തെറിക്കഥയെയും നനഞ്ഞാട്ടത്തെയും സൈദ്ധാന്തികതലത്തിൽ ന്യായീകരിച്ചുകൊണ്ടെഴുതുന്ന ലേഖനങ്ങൾ.

മഴനൃത്ത ലേഖനത്തിൽ അറിഞ്ഞോ അറിയാതെയോ കറിയാച്ചൻ വിട്ടുകളഞ്ഞ ഒരു സംഗതിയാണ് പരിശുദ്ധ കത്തോലിക്കാ തിരുസഭയുടെ പങ്ക്. കൊച്ചി രൂപത 25 കൊല്ലത്തേക്ക് പാട്ടത്തിനു കൊടുത്ത സ്ഥലത്താണ് നനഞ്ഞാട്ടം നടന്നത്. രൂപതയിലെ അത്യുന്നതനായ ഒരു വൈദികശ്രേഷ്ഠൻെറ മഹനീയസാന്നിധ്യത്തിലായിരുന്നു കലാപരിപാടികൾ അരങ്ങേറിയത്. കൈയിൽ മധുചഷകവുമായി നൃത്തമാസ്വദിക്കുന്ന പുരോഹിതനെ ടി.വിയിലും കണ്ടു. ''അവർ തങ്ങളുടെ പ്രവൃത്തികൾ എല്ലാം മനുഷ്യർ കാണേണ്ടതിന്നത്രെ ചെയ്യുന്നത്; തങ്ങളുടെ മന്ത്രപ്പട്ട വീതിയാക്കി തൊങ്ങൽ വലുതാക്കുന്നു. അത്താഴത്തിൽ പ്രധാനസ്ഥലവും പള്ളിയിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും മനുഷ്യർ റബ്ബീ എന്നു വിളിക്കുന്നതും അവർക്ക് പ്രിയമാകുന്നു'' (മത്തായി 23; 5-7). ●